## മധുരമായ കുട്ടികളേ- നിങ്ങളിപ്പോൾ പുരുഷോത്തമസംഗമയുഗത്തിലാണ്, നിങ്ങൾ ഇവിടെയിരുന്നു പുതിയ ലോകത്തെ ഓർമ്മിക്കണം. ഒപ്പം ആത്മാവിനെ പാവനമാക്കി മാറ്റണം.

**ചോദ്യം – ബാബ നിങ്ങൾക്ക് ബുദ്ധിയുടെ പൂട്ട് തുറക്കപ്പെടുന്ന തരത്തിലുള്ള എങ്ങനെയുള്ള വിവേകമാണ് നൽകുന്നത്?**

ഉത്തരം – ബാബ ഈ പരിധിയില്ലാത്ത ആനാദിയായ ഡ്രാമയുടെ ഇങ്ങനെയുള്ള വിവേകമാണ് നൽകുന്നത്, ഇതിലൂടെ ബുദ്ധിയുടെ ഗോദ്റേജിന്റെ പൂട്ട് തുറക്കപ്പെടുന്നു. കല്ലുബുദ്ധിയിൽനിന്നും പവിഴബുദ്ധിയായി മാറുന്നു. ബാബ മനസ്സിലാക്കിത്തരികയാണ് ഈ ഡ്രാമയിൽ ഓരോ അഭിനേതാവിനും അവരവരുടേതായ അനാദിയായ പാർട്ടാണ്, ആര് കഴിഞ്ഞ കൽപ്പത്തിൽ എത്ര പഠിച്ചിട്ടുണ്ടോ, അവരിപ്പോഴും പഠിക്കും. പുരുഷാർത്ഥം ചെയ്ത് തന്റെ സമ്പത്ത് നേടും.

ഓം ശാന്തി – ആത്മീയ കുട്ടികളെ ആത്മീയ അച്ഛൻ പഠിപ്പിക്കുകയാണ്. എപ്പോൾ മുതൽ പിതാവായി മാറിയോ അപ്പോൾ മുതൽ ടീച്ചറുമുണ്ട്, അപ്പോൾ മുതൽ സദ്ഗുരുവിന്റെ രൂപത്തിൽ ഉപദേശങ്ങളും തന്നുകൊണ്ടിരിക്കുകയാണ്. ഇത് കുട്ടികളാണ് മനസ്സിലാക്കുന്നത്. ബാബ അച്ഛനും ടീച്ചറും ഗുരുവും ആകുമ്പോൾ ചെറിയ കുട്ടിയല്ലല്ലോ (കൃഷ്ണനിലേക്ക് സൂചന). ഉയർന്നതിലും ഉയർന്നത്, വലിയതിലും വലുത്. ബാബക്കറിയാം എല്ലാവരും എന്റെ കുട്ടികളാണ്. ഡ്രാമയുടെ നിയമമനുസരിച്ച് വിളിച്ചുകൊണ്ടിരിക്കുകയാണ്. വന്ന് ഞങ്ങളെ പാവനമായ ലോകത്തിലേക്ക് കൊണ്ടുപോകൂ. പക്ഷേ ഒന്നും മനസ്സിലാക്കുന്നില്ല. ഇപ്പോൾ നിങ്ങൾ മനസ്സിലാക്കി പാവനമായ ലോകം സത്യയുഗമാണ്, പതിതമായ ലോകം എന്ന് കലിയുഗത്തെയാണ് പറയുന്നത്. പറയാറില്ലേ ഞങ്ങളെ രാവണന്റെ ജയിലിൽനിന്ന് മുക്തമാക്കി ദുഃഖത്തിൽനിന്ന് മോചിപ്പിച്ച് ശാന്തിധാമത്തിലേക്കും സുഖധാമത്തിലേക്കും കൂട്ടിക്കൊണ്ടു പോകുന്നു. മുക്തി ജീവന്മുക്തി അഥവാ ശാന്തിധാമം സുഖധാമം. ശാന്തിധാമം എവിടെയാണ്, സുഖധാമം എവിടെയാണ്? ഇതെല്ലാം നിങ്ങൾ കുട്ടികളുടെ ബുദ്ധിയിലല്ലാതെ വേറെയാരുടെ ബുദ്ധിയിലുമില്ല. പൂർണ്ണമായും വിവേകശൂന്യർ. നിങ്ങളുടെ ലക്ഷ്യം തന്നെ വിവേകശാലിയായി മാറുക എന്നതാണ്. വിവേകശൂന്യർക്ക് ലക്ഷ്യമുണ്ടായിരിക്കും ഞങ്ങൾക്കും ഇവരെപ്പോലെ വിവേകശാലിയായി മാറണം. എല്ലാവരേയും പഠിപ്പിക്കണം ഇതാണ് ലക്ഷ്യം, മനുഷ്യനിൽനിന്ന് ദേവതയായി മാറണം. ഇതാണ് മനുഷ്യരുടെ സൃഷ്ടി, സത്യയുഗമാണ് ദേവീദേവതകളുടെ സൃഷ്ടി. സത്യയുഗം ദേവതകളുടെ സൃഷ്ടിയാണെങ്കിൽ, മനുഷ്യന്റെ സൃഷ്ടി കലിയുഗത്തിലായിരിക്കും. മനുഷ്യനിൽനിന്ന് ദേവതയായി മാറണമെങ്കിൽ തീർച്ചയായും പുരുഷോത്തമസംഗമയുഗവും വേണം. സത്യയുഗത്തിൽ ദേവതകളും, ഇവിടെയുള്ളത് മനുഷ്യരും. ദേവതകൾ വിവേകശാലികളാണ്. ബാബയാണ് ഇവരെ വിവേകശാലികളാക്കി മാറ്റുന്നത്. ബാബയാണ് വിശ്വത്തിന്റെ അധികാരി, വിശ്വത്തിന്റെ അധികാരിയായി സ്വയം മാറുന്നില്ലെങ്കിലും. പക്ഷേ മഹിമ പാടാറില്ലേ പരിധിയില്ലാത്ത ബാബ, പരിധിയില്ലാത്ത സുഖം നൽകുന്നയാളാണ്. പരിധിയില്ലാത്ത സുഖമുണ്ടാകുന്നത് പുതിയ ലോകത്തിലാണ്. പരിധിയില്ലാത്ത ദുഃഖമുണ്ടാകുന്നത് പഴയ ലോകത്തിലാണ്. ദേവതകളുടെ ചിത്രവും നിങ്ങളുടെ മുന്നിലുണ്ട്. അവർക്കാണ് മഹിമയുള്ളത്. ഇന്നാണെങ്കിൽ അഞ്ച് തത്വങ്ങളെപ്പോലും ആരാധിക്കുന്നു.

ഇപ്പോൾ ബാബ നിങ്ങൾക്ക് മനസ്സിലാക്കിത്തരികയാണ് നിങ്ങൾ പുരുഷോത്തമസംഗമയുഗത്തിലാണ്. നിങ്ങളിലും സംഖ്യാക്രമമായ പുരുഷാർത്ഥമനുസരിച്ചാണ് മനസ്സിലാക്കുന്നത് – നമ്മുടെ ഒരു കാല് സ്വർഗ്ഗത്തിലും ഒരു കാല് നരകത്തിലുമാണ്. വസിക്കുന്നത് ഇവിടെയാണ് പക്ഷേ ബുദ്ധി പുതിയ ലോകത്തിലാണ്. ആരാണോ നിങ്ങളെ പുതിയ ലോകത്തിലേക്ക് കൊണ്ടുപോകുന്നത് ആ ആളെ ഓർമ്മിക്കണം. ബാബയുടെ ഓർമ്മയിലൂടെയാണ് നിങ്ങൾ പവിത്രമായി മാറുന്നത്. ഇത് ശിവബാബയാണ് മനസ്സിലാക്കിത്തരുന്നത്. ശിവജയന്തിയും ആഘോഷിക്കാറുണ്ട്, പക്ഷേ ശിവബാബ എപ്പോൾ വന്നു, വന്നിട്ട് എന്താണ് ചെയ്തത് ഇതൊന്നും അറിയുന്നില്ല. ശിവരാത്രിയും ആഘോഷിക്കാറുണ്ട് ഒപ്പം കൃഷ്ണജയന്തിയും ആഘോഷിക്കാറുണ്ട്. കൃഷ്ണനെക്കുറിച്ച് ഏത് ശബ്ദമാണോ പറയുന്നത് അത് ശിവബാബക്കുറിച്ച് പറയാറില്ല. അതുകൊണ്ടാണ് ബാബയുടേത് ശിവരാത്രിയെന്ന് പറയുന്നത്. അർത്ഥമൊന്നും മനസ്സിലാക്കുന്നില്ല. നിങ്ങൾ കുട്ടികൾ അർത്ഥം മനസ്സിലാക്കിക്കഴിഞ്ഞു. കലിയുഗത്തിന്റെ അന്തിമത്തിൽ അളവില്ലാത്ത ദുഃഖമാണ്, പിന്നീട് സത്യയുഗത്തിൽ അളവില്ലാത്ത സുഖമുണ്ടാകും. നിങ്ങൾ കുട്ടികൾക്ക് ഇപ്പോൾ ജ്ഞാനം ലഭിച്ചു. നിങ്ങൾ ആദി-മദ്ധ്യ-അന്ത്യത്തെക്കുറിച്ച് അറിഞ്ഞു. ആരാണോ

കൽപം മുമ്പും പഠിച്ചത് അവരാണ് ഇപ്പോഴും പഠിക്കുക, ആര് എന്ത് പുരുഷാർത്ഥം ചെയ്തിട്ടുണ്ടോ അവർ അത് ചെയ്യുന്നതിൽ മുഴുകും. അവർ അതേപോലെയുള്ള പദവിയും നേടും. നിങ്ങളുടെ ബുദ്ധിയിൽ പൂർണ്ണമായ ചക്രവുമുണ്ട്. നിങ്ങളാണ് ഉയർന്നതിലും ഉയർന്ന പദവി നേടുന്നത്. പിന്നീട് നിങ്ങൾ ഇറങ്ങുന്നതും അതേപോലെയാണ്. ബാബ മനസ്സിലാക്കിത്തരികയാണ് ഏതെല്ലാം മനുഷ്യാത്മാക്കളുണ്ടോ, മാലയിലെ മണികളായ എല്ലാവരും സംഖ്യാക്രമത്തിനനുസരിച്ച് വരുന്നു. ഓരോ അഭിനേതാവിനും തന്റേതായ പാർട്ട് ലഭിച്ചിട്ടുണ്ട് – ആർക്ക് ഏത് സമയത്ത് എന്ത് പാർട്ടാണോ അത്. ഇത് അനാദിയായി ഉണ്ടായതും ഉണ്ടാക്കപ്പെട്ടതുമായ ഡ്രാമയാണ്. അതാണ് ബാബ മനസ്സിലാക്കിത്തരുന്നത്. ഇപ്പോൾ ബാബ എന്താണോ നിങ്ങൾക്ക് മനസ്സിലാക്കിത്തരുന്നത് അത് തന്റെ സഹോദരങ്ങൾക്ക് മനസ്സിലാക്കിക്കൊടുക്കണം. നിങ്ങളുടെ ബുദ്ധിയിലുണ്ട് ഓരോ 5000 വർഷത്തിനുശേഷവും ബാബ വന്ന് ഞങ്ങൾക്ക് മനസ്സിലാക്കിത്തരികയാണ്, നമ്മൾ നമ്മുടെ സഹോദരങ്ങൾക്ക് മനസ്സിലാക്കിക്കൊടുക്കണം. ആത്മാക്കൾ തമ്മിൽ സഹോദരബന്ധമാണുള്ളത്. ബാബ പറയുന്നു ഈ സമയം നിങ്ങൾ സ്വയം അശരീരി ആത്മാവാണെന്ന് മനസ്സിലാക്കൂ. ആത്മാവിന് തന്റെ പിതാവിനെ ഓർമ്മിക്കണം – പാവനമായി മാറുന്നതിനുവേണ്ടി. ആത്മാ പവിത്രമായി മാറുമ്പോൾ ശരീരവും പവിത്രമായത് ലഭിക്കും. ആത്മാവ് അപവിത്രമാകുമ്പോൾ ആഭരണവും അപവിത്രമാകും. സംഖ്യാക്രമമായിരിക്കും. രൂപഭാവങ്ങളും, കർമവും ഒന്നിനോടൊന്നുപോലെയായിരിക്കില്ല. യഥാക്രമം എല്ലാവരും തന്റേതായ പാർട്ട് അഭിനയിക്കുകയാണ്. അതിൽനിന്ന് വ്യത്യാസമുണ്ടായിരിക്കില്ല. നാടകത്തിൽ അതേ സീൻ തന്നെ കാണും എന്താണോ ഇന്നലെ കണ്ടത്. അതുതന്നെയല്ലേ ആവർത്തിക്കുന്നത്. ഇത് പരിധിയില്ലാത്ത ഇന്നലത്തേതും ഇന്നത്തേതുമായ ഡ്രാമയാണ്. ഇന്നലേയും നിങ്ങൾക്ക് മനസ്സിലാക്കിത്തന്നിട്ടുണ്ടായിരുന്നു. നിങ്ങൾ രാജ്യം നേടിയതാണ് പിന്നീട് നഷ്ടപ്പെടുത്തി. ഇന്ന് വീണ്ടും മനസ്സിലാക്കികൊണ്ടിരിക്കുകയാണ്, രാജ്യം നേടുന്നതിന്. ഇന്ന് ഭാരതം പഴയ നരകമാണ്, നാളെ പുതിയ സ്വർഗ്ഗമാകും. നിങ്ങളുടെ ബുദ്ധിയിലുണ്ട് – ഇപ്പോൾ നാം പുതിയ ലോകത്തിലേക്ക് പൊയ്ക്കൊണ്ടിരിക്കുകയാണ്. ശ്രീമത്തിലൂടെ ശ്രേഷ്ഠരായിക്കൊണ്ടിരിക്കുകയാണ്. ശ്രേഷ്ഠരായവർ ശ്രേഷ്ഠമായ സൃഷ്ടിയിലാണുണ്ടായിരിക്കുക. ഈ ലക്ഷ്മീനാരായണൻ ശ്രേഷ്ഠരാണ് അവർ ശ്രേഷ്ഠമായ സ്വർഗ്ഗത്തിലാണ് വസിക്കുന്നത്. ആരാണോ ഭ്രഷ്ടർ അവർ നരകത്തിൽ വസിക്കുന്നു. ഈ രഹസ്യം ഇപ്പോൾ നിങ്ങൾ മനസ്സിലാക്കി. ഈ പരിധിയില്ലാത്ത ഡ്രാമയെ എപ്പോൾ നല്ലരീതിയിൽ മനസ്സിലാക്കുന്നുവോ അപ്പോൾ ബുദ്ധിയിലിരിക്കും. ശിവരാത്രിയും ആഘോഷിക്കാറുണ്ട് പക്ഷേ ഒന്നും മനസ്സിലാക്കുന്നില്ല. ഇപ്പോൾ നിങ്ങൾ കുട്ടികൾക്ക് റീഫ്രഷ് ആകണം. ഒപ്പം മറ്റുള്ളവരേയും നിങ്ങൾക്ക് റീഫ്രഷ് ആക്കി മാറ്റണം. ഇപ്പോൾ നിങ്ങൾക്ക് ജ്ഞാനം ലഭിച്ചുകൊണ്ടിരിക്കുകയാണ്. വീണ്ടും സദ്ഗതി നേടാൻ. ബാബ പറയുന്നു ഞാൻ സ്വർഗ്ഗത്തിലേക്ക് വരുന്നില്ല, എന്റെ പാർട്ട് തന്നെ പതിതമായ ലോകത്തെ മാറ്റി പാവനമായ ലോകം ഉണ്ടാക്കുക എന്നതാണ്. സത്യയുഗത്തിൽ നിങ്ങൾക്ക് അളവില്ലാത്ത ഖജനാവുണ്ടാകും. ഇവിടെ ദരിദ്രമാണ്. അതുകൊണ്ടാണ് ബാബയെ വിളിക്കുന്നത് വരൂ, വന്ന് പരിധിയില്ലാത്ത സമ്പത്ത് നൽകൂ. കൽപകൽപം പരിധിയില്ലാത്ത സമ്പത്താണ് നൽകുന്നത്. പിന്നീട് ദരിദ്രരായി മാറുന്നു. ചിത്രങ്ങളിലൂടെ മനസ്സിലാക്കിക്കൊടുക്കൂ. അപ്പോൾ അവർക്ക് മനസ്സിലാക്കാൻ സാധിക്കും. ആദ്യനമ്പറിലെ ലക്ഷ്മീനാരായണനും 84 ജന്മങ്ങളെടുത്ത് മനുഷ്യനായി മാറി. ഇപ്പോൾ ഈ ജ്ഞാനം നിങ്ങൾ കുട്ടികൾക്ക് ലഭിച്ചു. നിങ്ങൾക്കറിയാം ഇന്നേക്ക് 5000 വർഷത്തിനുമുമ്പ് ആദിസനാതനദേവീദേവതാധർമ്മമുണ്ടായിരുന്നു, ഇതിനെയാണ് വൈകുണ്ഡമെന്നും, പാരഡൈസെന്നും ദേവലോകമെന്നും പറയുന്നത്. ഇപ്പോൾ പറയില്ല. ഇപ്പോൾ ആസുരീയലോകമാണ്. ആസുരീയ ലോകത്തിന്റെ അവസാനവും, ദേവലോകത്തിന്റെ ആദ്യവുമായ ഇപ്പോഴാണ് സംഗമം. ഈ കാര്യം ഇപ്പോൾ നിങ്ങൾ മനസ്സിലാക്കി, വേറെ ആരുടേയും വായിൽനിന്ന് കേൾക്കാൻ സാധിക്കില്ല. ബാബയാണ് വന്ന് ഈ ബ്രഹ്മാവിന്റെ ശരീരം എടുക്കുന്നത്. ആരുടെ ശരീരമാണ് എടുക്കുന്നത്, ഇതൊന്നും മനസ്സിലാക്കുന്നില്ല. ബാബ സവാരി ചെയ്യുന്നത് ആരുടെ ശരീരത്തിലായിരിക്കും? എങ്ങനെയാണോ നിങ്ങൾ ആത്മാവ് നിങ്ങളുടെ ശരീരത്തിൽ സവാരി ചെയ്യുന്നത്. ശിവബാബക്ക് തന്റേതായ ശരീരമില്ല, ബാബക്ക് തീർച്ചയായും ഒരു രഥം വേണം. ഇല്ലെങ്കിൽ എങ്ങനെ രാജയോഗം പഠിപ്പിക്കും? പ്രേരണയിലൂടെ പഠിപ്പിക്കാൻ കഴിയില്ല. ഈ എല്ലാ കാര്യങ്ങളും ഹൃദയത്തിൽ കുറിച്ചിടണം. പരമാത്മാവിന്റെ ബുദ്ധിയിൽ മുഴുവൻ ജ്ഞാനവുമില്ലേ. നിങ്ങളുടെ ബുദ്ധിയിലും ഇതുണ്ടാകണം. ഈ ജ്ഞാനം ബുദ്ധിയിലൂടെ ധാരണ ചെയ്യണം. പറയാറില്ലേ നിങ്ങളുടെ ബുദ്ധി ശരിയാണല്ലോ? ബുദ്ധി ആത്മാവിലാണുള്ളത്. ആത്മാവാണ് ബുദ്ധിയിലൂടെ മനസ്സിലാക്കിക്കൊണ്ടിരിക്കുന്നത്. നിങ്ങളുടെ ബുദ്ധിയെ കല്ലാക്കി മാറ്റിയതാരാണ്? നിങ്ങൾ മനസ്സിലാക്കി രാവണൻ നമ്മുടെ ബുദ്ധിയെ എന്താക്കി മാറ്റി! ഇന്നലെ നിങ്ങൾ ഡ്രാമയെ മനസ്സിലാക്കിയിട്ടുണ്ടായിരുന്നില്ല. ബുദ്ധി ഗോദ്റേജിന്റെ പൂട്ടുകൊണ്ട് പൂട്ടിയിരിക്കുകയായിരുന്നു. ഗോഡ് എന്ന അക്ഷരം ഉണ്ടല്ലോ. ബാബ എന്തു ബുദ്ധിയാണോ നൽകിയത് അത് മാറി കല്ലുബുദ്ധിയായി മാറി. വീണ്ടും ബാബ വന്ന് പൂട്ടു തുറക്കുകയാണ്. സത്യയുഗത്തിൽ പവിഴബുദ്ധി തന്നെയാണ്. ബാബ വന്ന് എല്ലാവരുടേയും നന്മ

ചെയ്യുകയാണ്. നമ്പർക്രമമനുസരിച്ച് എല്ലാവരുടെ ബുദ്ധിയും തുറക്കുകയാണ്. പിന്നീട് ഓരോരുത്തരായി (പരംധാമിൽ നിന്ന്)പിന്നാലെ പിന്നാലെ വന്നുകൊണ്ടിരിക്കുകയാണ്. മുകളിലാർക്കും ഇരിക്കാൻ സാധിക്കില്ല. പതിതരായവർക്ക് അവിടെയിരിക്കാൻ സാധിക്കില്ല. ബാബ പാവനമാക്കി മാറ്റി പാവനമായ ലോകത്തിലേക്ക് കൊണ്ടുപോകുന്നു. ബ്രഹ്മലോകത്തിൽ പാവനമായ ആത്മാക്കളാണ് വസിക്കുന്നത്. അതാണ നിരാകാരി സൃഷ്ടി.

നിങ്ങൾ കുട്ടികൾ ഇപ്പോൾ എല്ലാമറിഞ്ഞു. അതുകൊണ്ട് തന്റെ വീടും വളരെ സമീപത്തായാണ് കാണപ്പെടുന്നത്. നിങ്ങൾക്ക് വീടിനോട് വളരെ സ്നേഹമാണ്. നിങ്ങൾക്കുള്ള സ്നേഹം പോലെ വേറെയാർക്കും ഉണ്ടാകില്ല. നിങ്ങളിലും യഥാക്രമമാണ്. ആർക്കാണോ ബാബയോട് സ്നേഹമുള്ളത്, അവർക്ക് വീടിനോടും സ്നേഹമുണ്ടാകും. പ്രിയപ്പെട്ട കുട്ടികളല്ലേ. നിങ്ങൾ മനസ്സിലാക്കി ഇവിടെയാരാണോ നല്ലരീതിയിൽ പുരുഷാർത്ഥം ചെയ്ത് പ്രിയപ്പെട്ട കുട്ടികളായി മാറുന്നത് അവർ ഉയർന്ന പദവി നേടും. ചെറിയവരും വലിയവരും ശരീരത്തിന്റെ ആധാരത്തിലല്ല. ജ്ഞാനയോഗത്തിൽ ആർക്കാണോ ലഹരിയുള്ളത് അവരാണ് വലിയവർ. ചില ചെറിയ ചെറിയ കുട്ടികൾ ജ്ഞാനയോഗത്തിൽ തീവ്രമാണെങ്കിൽ വലിയവരെ പഠിപ്പിക്കും. അല്ലെങ്കിൽ വലിയവർ ചെറിയവരെ പഠിപ്പിക്കുക എന്നത് നിയമമാണ്. ഇന്ന് ചെറിയ മനുഷ്യരുമുണ്ടാകും. നിങ്ങളെല്ലാ ആത്മാക്കളും ചെറുതാണ്. ആത്മാവ് ബിന്ദുവാണ്, ആത്മാവിന്റെ ഭാരം എങ്ങനെ നോക്കും. നക്ഷത്രമാണ്. മനുഷ്യൻ നക്ഷത്രമെന്ന പേര് കേൾക്കുമ്പോൾ മുകളിലേക്ക് നോക്കും. നിങ്ങൾ നക്ഷത്രമെന്ന പേര് കേൾക്കുമ്പോൾ സ്വയം തന്നിലേക്ക് നോക്കുന്നു. ഭൂമിയിലെ നക്ഷത്രങ്ങൾ നിങ്ങളാണ്. നക്ഷത്രങ്ങൾ ആകാശത്തിൽ ജഢമാണ്, നിങ്ങൾ ചൈതന്യമാണ്. അവർക്ക് യാതൊരു മാറ്റങ്ങളും ഉണ്ടാകുന്നില്ല. നിങ്ങൾ 84 ജന്മങ്ങളെടുക്കുന്നു, എത്ര വലയ പാർട്ടാണ് അഭിനയിക്കുന്നത്. പാർട്ട് അഭിനയിച്ച് അഭിനയിച്ച് തിളക്കം കുറയുന്നു, ബാറ്ററി ഡിസ്ചാർജ്ജാകുന്നു. പിന്നീട് ബാബ വന്ന് വ്യത്യസ്തമായ രീതിയിൽ മനസ്സിലാക്കിത്തരികയാണ്. കാരണം നിങ്ങൾ ആത്മാവ് അണഞ്ഞുപോയി. എന്തു ശക്തിയാണോ നിറച്ചിട്ടുണ്ടായിരുന്നത് അത് നഷ്ടപ്പെട്ടു. ഇപ്പോൾ വീണ്ടും ബാബയിലൂടെ ശക്തി നിറക്കുകയാണ്. നിങ്ങൾ തന്റെ ബാറ്ററി ചാർജ്ജ് ചെയ്തുകൊണ്ടിരിക്കുകയാണ്. ഇതിൽ മായ വളരെയധികം വിഘ്നങ്ങളുണ്ടാക്കും. ബാറ്ററി ചാർജ്ജ് ചെയ്യാൻ സമ്മതിക്കില്ല. നിങ്ങൾ ചൈതന്യ ബാറ്ററിയാണ്. നിങ്ങൾക്കറിയാം ബാബയുമായി യോഗം വെക്കുന്നതിലൂടെ നമ്മൾ സതോപ്രധാനമായി മാറും. ഇപ്പോൾ തമോപ്രധാനമായി മാറിയിരിക്കുകയാണ്. പരിധിയുള്ള പഠിപ്പും ഈ പരിധിയില്ലാത്ത പഠിപ്പും തമ്മിൽ വ്യത്യാസമുണ്ട് എങ്ങനെയാണ് യഥാക്രമം എല്ലാ ആത്മാക്കളും മുകളിൽ പോകുന്നത്. വീണ്ടും തന്റെ സമയമനുസരിച്ച് പാർട്ട് അഭിനയിക്കാൻ വരും. എല്ലാവർക്കും തന്റെ അവിനാശിയായ പാർട്ട് ലഭിച്ചിട്ടുണ്ട്. നിങ്ങൾ ഈ 84 ജന്മത്തിന്റെ പാർട്ട് എത്ര പ്രാവശ്യം അഭിനയിച്ചിട്ടുണ്ടാകും! നിങ്ങളുടെ ബാറ്ററി എത്ര പ്രാവശ്യം ചാർജ്ജും ഡിസ്ച്ചാർജ്ജുമായിട്ടുണ്ടാകും! എപ്പോൾ അറിയുന്നു നമ്മുടെ ബാറ്ററി ഡിസ്ച്ചാർജ്ജായെന്ന്. പിന്നീട് ചാർജ്ജ് ചെയ്യുന്നതിൽ എന്തിന് സമയം വൈകിക്കണം? പക്ഷേ മായ ചാർജ്ജ് ചെയ്യാൻ സമ്മതിക്കില്ല. മായ ചാർജ്ജ് ചെയ്യാൻ നിങ്ങളെ മറപ്പിക്കും. വീണ്ടും വീണ്ടും ബാറ്ററി ഡിസ്ച്ചാർജ്ജ് ചെയ്യിപ്പിക്കും. ബാബയെ ഓർമ്മിക്കാൻ പരിശ്രമിച്ചാലും ഓർമ്മിക്കാൻ സാധിക്കില്ല. നിങ്ങളിലും ബാറ്ററി ചാർജ്ജ് ചെയ്ത് സതോപ്രധാനതയുടെ സമീപം വരെ എത്തിയവരെപ്പോലും ഇടക്കിടെ മായ തെറ്റുകൾ ചെയ്യിച്ച് ബാറ്ററി ഡിസ്ച്ചാർജ്ജ് ചെയ്യിക്കും. ഇത് അവസാനം വരെ ഉണ്ടായിരിക്കും. പിന്നീട് എപ്പോഴാണോ യുദ്ധത്തിന്റെ അവസാനം ഉണ്ടാകുന്നത് അപ്പോൾ എല്ലാം അവസാനിക്കും. പിന്നീട് ആരുടെ എത്ര ബാറ്ററി ചാർജ്ജായിട്ടുണ്ടോ അതിനനുസരിച്ച് പദവി നേടും. എല്ലാ ആത്മാക്കളും ബാബയുടെ കുട്ടികളാണ്, ബാബയാണ് വന്ന് എല്ലാവരുടെ ബാറ്ററിയും ചാർജ്ജ് ചെയ്യിക്കുന്നത്. കളി എത്ര അത്ഭുതകരമായി ഉണ്ടാക്കപ്പെട്ടതാണ്. ബാബയുമായിട്ടുള്ള യോഗം വെക്കുന്നതിൽനിന്നും ഇടക്കിടക്ക് വ്യതിചലിക്കുകയാണെങ്കിൽ എത്ര നഷ്ടമുണ്ടാകും. മുറിഞ്ഞു പോകാതിരിക്കുന്നതിനുവേണ്ടി പുരുഷാർത്ഥം ചെയ്യിക്കുകയാണ്. പുരുഷാർത്ഥം ചെയ്തു ചെയ്ത് എപ്പോൾ അന്തിമസമയമെത്തുന്നോ അപ്പോൾ യഥാക്രമം പുരുഷാർത്ഥമനുസരിച്ച് നിങ്ങളുടെ പാർട്ട് പൂർത്തിയാകുന്നു. എങ്ങനെയാണോ കൽപകൽപം നടക്കുന്നത്. ആത്മാക്കളുടെ മാല തയ്യാറായിക്കൊണ്ടിരിക്കുകയാണ്.

നിങ്ങൾ കുട്ടികൾക്കറിയാം രുദ്രാക്ഷമാലയുമുണ്ട്, വിഷ്ണുവിനും മാലയുണ്ട്. ആദ്യനമ്പറിൽ വിഷ്ണു വിന്റെ മാല തന്നെയാണല്ലോ. ബാബ ദേവതാലോകമല്ലേ രചിക്കുന്നത്. എങ്ങിനെയാണോ രുദ്രമാല, അതേപോലെയാണ് വിഷ്ണുവിന്റെ മാല. ബ്രാഹ്മണരുടെ മാല ഇപ്പോൾ ഉണ്ടാക്കാൻ സാധിക്കില്ല. മാറിമറിഞ്ഞുകൊണ്ടിരിക്കും. എപ്പോൾ അവസാനമാകുന്നു അപ്പോൾ രുദ്രമാലയുണ്ടാകും. ബ്രാഹ്മണർക്കും മാലയുണ്ട് പക്ഷേ ഈ സമയത്ത് ഉണ്ടാക്കാൻ സാധിക്കില്ല. വാസ്തവത്തിൽ എല്ലാവരും

പ്രജാപിതാ ബ്രഹ്മാവിന്റെ സന്താനങ്ങളാണ്. ശിവബാബയുടെ സന്താനങ്ങളുടേയും മാലയുണ്ട്, വിഷ്ണുവിന്റേയും മാലയെന്ന് പറയും. നിങ്ങൾ ബ്രാഹ്മണരായി മാറുന്നതിനാൽ ബ്രഹ്മാവിന്റെയും ശിവ ബാബയുടെയും മാല വേണമല്ലോ. ഈ മുഴുവൻ ജ്ഞാനവും നിങ്ങളുടെ ബുദ്ധിയിൽ യഥാക്രമമാണ്. എല്ലാവരും കേൾക്കുന്നുണ്ട്. പക്ഷേ ചിലരുടേത് മറു ചെവിയിലൂടെ ഒഴുകിപ്പോകുന്നു, കേൾക്കുന്നില്ല. ചിലർ പഠിക്കുന്നേയില്ല, അവർക്കറിയുന്നില്ല ഭഗവാനാണ് പഠിപ്പിക്കാൻ വന്നിരിക്കുന്നത് എന്ന്. പഠിക്കുന്നതേയില്ല. ഈ പഠിപ്പ് എത്ര സന്തോഷത്തോടെ പഠിക്കേണ്ടതാണ്.

വളരെക്കാലത്തെ വേർപാടിനു ശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ കുട്ടികൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണയും പുലർകാലവന്ദനവും. ആത്മീയ അച്ഛന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണയ്ക്കുള്ള മുഖ്യമായ സാരം -

1) ഓർമ്മയാകുന്ന യാത്രയിലൂടെ ആത്മാവാകുന്ന ബാറ്ററിയെ ചാർജ്ജ് ചെയ്ത് സതോപ്രധാനതയിൽ എത്തിക്കണം. ബാറ്ററി ഡിസ്ച്ചാർജ്ജാകുന്ന തരത്തിലുള്ള തെറ്റുകളൊന്നും ചെയ്യരുത്.

2) പ്രിയപ്പെട്ട കുട്ടിയായി മാറുന്നതിനുവേണ്ടി ബാബയെ സ്നേഹിക്കുന്നതിനോടൊപ്പം വീടിനേയും സ്നേഹിക്കണം. ജ്ഞാനയോഗത്തിൽ ലഹരിയുള്ളവരായി മാറണം. ബാബ എന്താണോ മനസ്സിലാക്കിത്തരുന്നത് അതു തന്റെ സഹോദരങ്ങൾക്ക് മനസ്സിലാക്കിക്കൊടുക്കണം.

## വരദാനം - സ്നേഹത്തിന്റെ ശക്തിയിലൂടെ മായയുടെ ശക്തിയെ സമാപ്തമാക്കുന്ന സമ്പൂർണ്ണ ജ്ഞാനിയായി ഭവിക്കൂ.

സ്നേഹത്തിൽ ലയിക്കുക തന്നെയാണ് സമ്പൂർണ്ണ ജ്ഞാനം. സ്നേഹം ബ്രാഹ്മണജന്മത്തിന്റെ വരദാനമാണ്. സംഗമയുഗത്തിൽ സ്നേഹത്തിന്റെ സാഗരൻ സ്നേഹത്തിന്റെ വജ്രങ്ങളും മുത്തുകളും നിറച്ച താലങ്ങളാണ് നൽകിക്കൊണ്ടിരിക്കുന്നത്. അതിനാൽ സ്നേഹസമ്പന്നരായി മാറൂ. സ്നേഹത്തിന്റെ ശക്തിയിലൂടെ പരിതസ്ഥിതിയാകുന്ന പർവ്വതം പോലും പരിവർത്തനപ്പെട്ട് വെള്ളത്തിനുസമാനം ഭാരരഹിതമായിമാറും. മായയുടെ വികരാളരൂപമോ റോയലായ രൂപമോ നേരിടാൻ വന്നാലും സെക്കന്റിൽ സ്നേഹത്തിന്റെ സാഗരത്തിൽ ലയിച്ചുചേരൂ. സ്നേഹത്തിന്റെ ശക്തിയിലൂടെ മായയുടെ ശക്തി സമാപ്തമാകും.

## സ്ലോഗൻ - ശരീരം, മനസ്സ്, ധനം, മനസ്സ് വാക്ക് കർമ്മം - ഇവയിലൂടെയെല്ലാം ബാബയുടെ കർത്തവ്യത്തിൽ സദാ സഹയോഗികളാകുന്നവർ തന്നെയാണ് യോഗികൾ